# അഹ്മദിയ്യാ മുസ്‌ലിം ജമാഅത്തിന്റെ വിശ്വാസങ്ങൾ

**ഹദ്റത്ത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ്**
ഖലീഫത്തുൽ മസീഹ് II (റ)



പ്രസാധനം : മജ്‌ലിസ് അൻസാറുല്ലാഹ് കേരള ദക്ഷിണമേഖല

# അഹ്മദിയ്യാ മുസ്‌ലിം ജമാഅത്തിന്റെ വിശ്വാസങ്ങൾ

ഹദ്റത്ത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ്
ഖലീഫത്തുൽ മസീഹ് II (റ)

വിവർത്തനം:

എച്ച്.ശംസുദ്ദീൻ കാവശ്ശേരി

പ്രസാധനം :
മജ്‌ലിസ് അൻസാറുല്ലാഹ്
ദക്ഷിണമേഖല, കേരള

**AHMADIYYA MUSLIM JAMA'ATINTE VISHWASANGAL**
MALAYALAM

**Author:**
**Hadhrat Mirza Basheerudheen Mahmood Ahmad (R)**
**Khalifatul Masih II**

**Translator:**
**H Shamsudheen Kavassery**

**Published by: Majlis Ansarullah, South Kerala**
**C/o Ahmadiyya Muslim Jama'at, Kallekkad,Palakkad**

**First Edition: 2016**

**Copies: 2000**

**Printed at : Orange Offset Printers,Calicut**

# പ്രസ്താവന

അഹ്മദിയ്യാ മുസ്‌ലിം ജമാഅത്ത് പുതിയൊരു മതമോ സംവിധാനമോ അല്ല. മറിച്ച് റസൂൽ തിരുമേനി(സ) മുഖേന അല്ലാഹു ലോകത്തിന് നൽകിയ പരിശുദ്ധ ഇസ്‌ലാമിന്റെ ശരിപ്പകർപ്പാകുന്നു.

കാലന്തരേണ മുസ്‌ലിം സമുദായം ഇസ്‌ലാമിനെ പേരിലും വിശുദ്ധ ഖുർആനെ ലിപികളിലും മാത്രമായി പരിമിതപ്പെടുത്തുകയും അതിന്റെ അന്തസ്സാരം വിസ്മരിക്കുകയും ചെയ്തപ്പോൾ വിശുദ്ധ ഖുർആന്റേയും തിരുനബി(സ)ന്റെ വചനങ്ങളുടേയും അടിസ്ഥാനത്തിൽ ഇസ്‌ലാമിനെ പുനരുജ്ജീവിപ്പിക്കാനും വിശുദ്ധ ഖുർആന്റെ യഥാർഥ പാഠങ്ങൾ മനസ്സിലാക്കിത്തരാനും അല്ലാഹു നിയോഗിച്ചയച്ച വാഗ്ദത്ത മഹ്ദീ മസീഹ് ഹദ്റത്ത് അഹ്മദ്(അ) ദൈവിക നിർദ്ദേശപ്രകാരം 1889 മാർച്ച് 23ന് 40 പേരിൽ നിന്ന് ബയ്അത്ത് അഥവാ അനുസരണ പ്രതിജ്ഞ വാങ്ങിക്കൊണ്ടാണ് അഹ്മദിയ്യാ മുസ്‌ലിം ജമാഅത്തിന് ആരംഭം കുറിച്ചത്.

ആ മഹാത്മാവിന്റെ വിയോഗത്തെ തുടർന്ന് വിശുദ്ധ ഖുർആന്റെ വാഗ്ദാനവും നബി(സ)ന്റെ പ്രവചനവുമനുസരിച്ച് ഖിലാഫത്തുൻ അലാ മിൻഹാജി ന്നുബുവ്വ: (പ്രവാചകത്വത്തിന്റെ മാതൃകയിലുള്ള ഖിലാഫത്ത്) ആരംഭിച്ചിരിക്കുന്നു.

ഇന്ന് ഹദ്റത്ത് മിർസാ മസ്റൂർ അഹ്മദ് സാഹിബ്, ഖലീഫത്തുൽ മസീഹ് അഞ്ചാമൻ ആണ് അഹ്മദിയ്യാ മുസ്‌ലിം ജമാഅത്തിന്റെ ലോകസാരഥി.

208 രാഷ്ട്രങ്ങളിൽ വ്യവസ്ഥാപിതമായി പ്രവർത്തിക്കുന്ന ഈ ആഗോള ഇസ്‌ലാമിക ജമാഅത്ത് നൂറോളം ലോക ഭാഷകളിൽ വിശുദ്ധ ഖുർആൻ പരിഭാഷ പ്രസിദ്ധീകരിച്ചിരിക്കുന്നു. എല്ലാ ലോകരാജ്യങ്ങളിലും മസ്ജിദുകളും മിഷൻ ഹൗസുകളും പ്രവർത്തിച്ചുവരുന്നു. കൂടാതെ ആയിരത്തിലധികം മിഷണറിമാർ ഇസ്‌ലാമിക പ്രബോധന പ്രചാരണ പ്രവർത്തനങ്ങളിൽ വ്യാപൃതരാണ്.

ഇതിനു പുറമേ സ്കൂളുകളും ആസ്പത്രികളും ഈ പ്രസ്ഥാന ത്തിനു കീഴിൽ സജീവമാണ്. ഹ്യൂമാനിറ്റി ഫസ്റ്റ് അഹ്മദിയ്യാ മുസ് ലിം ജമാഅത്തിന്റെ ആഗോള ജീവകാരുണ്യ സന്നദ്ധ വിഭാഗമാണ്.

മുസ്‌ലിം ടെലിവിഷൻ അഹ്മദിയ്യാ ഇന്റർനാഷണൽ 24 മണിക്കൂറും സംപ്രേഷണം ചെയ്യപ്പെടുന്ന ആഗോള മുസ്‌ലിം ചാനലാണ്.

15 മുതൽ 40 വയസ് വരെയുള്ള യുവജനങ്ങൾക്ക് വേണ്ടിയുള്ള മജ് ലിസ് ഖുദ്ദാമുൽ അഹ്മദിയ്യാ, 40 വയസിനു മേൽ പ്രായമുള്ള വർക്കു വേണ്ടിയുള്ള മജ്‌ലിസ് അൻസാറുല്ലാഹ് സ്ത്രീകൾക്ക് വേണ്ടിയുള്ള ലജ്ന ഇമാഇല്ലാഹ് 15 വയസിൽ താഴെയുള്ള ആൺകുട്ടികൾക്ക് വേണ്ടി മജ്‌ലിസ് അത്ഫാലുൽ അഹ്മദിയ്യാ പെൺകുട്ടികൾക്ക് വേണ്ടി നാസിറാത്തുൽ അഹ്മദിയ്യാ എന്നിവ പോഷക സംഘടനക ളാണ്. വിവിധ പ്രഫഷണലുകളുമായി ബന്ധപ്പെട്ട പോഷക ഘടക ങ്ങളുമുണ്ട്.

Love For All, Hatred For None എന്ന മുദ്രാവാക്യവുമായി ലോകം മുഴുവൻ സമാധാന സമ്മേളനങ്ങളും സിംപോസിയങ്ങളും നടത്തുന്ന അഹ്മദിയ്യാ മുസ്‌ലിം ജമാഅത്ത് തികച്ചും ഒരു ആത്മീയ പ്രസ്ഥാന മാകുന്നു.

അഹ്മദിയ്യാ മുസ്‌ലിം ജമാഅത്തിന്റെ രണ്ടാം ഖലീഫയും വാ ഗ്ദത്ത മഹ്ദീ മസീഹ് ഹദ്റത്ത് അഹ്മദ്(അ)ന്റെ വാഗ്ദത്ത സുപു ത്രനുമായ ഹദ്റത്ത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ് (റ) തയ്യാ റാക്കിയ ഒരു ലേഖനമാണ് ഈ ലഘുലേഖ.

ഈ ലഘുലേഖ അഹ്മദിയ്യാ ജമാഅത്തിനെക്കുറിച്ചുള്ള തെ റ്റിദ്ധാരണകൾ നീക്കാനും അഹ്മദിയ്യാ പ്രസ്ഥാനത്തിന്റെ ആശയാ ദർശങ്ങളുടെ സംക്ഷിപ്ത രൂപം മനസ്സിലാക്കാനും തീർച്ചയായും ഉപ കാരപ്രദമായിരിക്കും എന്ന പ്രതീക്ഷയോടെ സത്യാന്വേഷികൾക്ക് മുന്നിൽ സമർപ്പിച്ചുകൊള്ളുന്നു.

**- പ്രസാധകർ**

കൂടുതൽ വിവരങ്ങൾക്ക് സന്ദർശിക്കുക :
www.alislam.org | www.mta.tv | www.ahmadiyyamuslimjamaat.in

# അഹ്മദിയ്യാ മുസ്‌ലിം ജമാഅത്തിന്റെ വിശ്വാസങ്ങൾ

നമ്മുടെ വിശ്വാസങ്ങളെ മുൻനിർത്തി നമ്മുടെ മാർഗത്തെക്കുറിച്ച് മനോമുകുരത്തിൽ ഉണ്ടാക്കാവുന്ന ഒരു ഹ്രസ്വരൂപം ഇപ്രകാരമാണ്:

## അല്ലാഹു

അല്ലാഹു ഉണ്ടെന്നും അവൻ ഏകനും വിശുദ്ധ ഖുർആനിൽ വിവരിച്ചിട്ടുള്ള എല്ലാ ഗുണവിശേഷങ്ങളുടെയും കേദാരവും ആണെന്ന് ഞങ്ങൾ ഉറച്ചു വിശ്വസിക്കുന്നു.

## മലക്കുകൾ

മലക്കുകൾ അല്ലാഹുവിന്റെ സൃഷ്ടികളാണ്. മനുഷ്യരിൽ നിന്ന് വ്യതിരിക്തമായ സൃഷ്ടികളാണവ. അവർ ഭാവനാസൃഷ്ടികളല്ല. മറിച്ച്, അവർ ഭൗതികസംവിധാനത്തിന്റെ അവസാന ഘടകമായി അല്ലാഹു നിർണയിച്ചിട്ടുള്ള അസ്തിത്വങ്ങളാണവർ എന്നാണ് ഞങ്ങൾ ഉറച്ചു വിശ്വസിക്കുന്നത്. അവർ അല്ലാഹുവിന്റെ ആജ്ഞകൾ നടപ്പാക്കാൻ പ്രപഞ്ചത്തിൽ തദനുസൃതമായ ചലനം സൃഷ്ടിക്കുകയും അത് പലവിധ ഘട്ടങ്ങൾ തരണം ചെയ്ത ശേഷം ഫലം പ്രകടമാക്കുകയും ചെയ്യുന്നു. അതാണ് നാം നമ്മുടെ കണ്ണുകൾ കൊണ്ട് കാണുന്നത്.

## ദൈവിക വചനം

അല്ലാഹു തന്റെ ദാസന്മാരുടെ സന്മാർഗത്തിനായി വചനങ്ങൾ ഇറക്കുന്നുവെന്നും ലോകം ഉണ്ടായ നാൾ മുതൽ (അത് എപ്പോഴാണെന്ന് കൃത്യമായി നിജപ്പെടുത്താൻ നമുക്ക് സാധ്യമല്ല, അത് ലക്ഷക്കണക്കിനോ കോടിക്കണക്കിനോ വർഷങ്ങൾക്കപ്പുറമാണെങ്കിലും ശരി) അല്ലാഹു തന്റെ പ്രത്യേക ദാസന്മാരോട് ലോകത്തിന്റെ സന്മാർഗത്തിന്നായി സംസാരിക്കു

കയും ഇപ്പോഴും സംസാരിക്കുന്നുവെന്നും ഇനിയും സംസാരിക്കുമെന്നും ഞങ്ങൾ ഉറച്ചു വിശ്വസിക്കുകയും ചെയ്യുന്നു.

## വിശുദ്ധ ഖുർആൻ

ദൈവിക വചനങ്ങൾ പല വിധത്തിലുണ്ടെന്ന് നാം ഉറപ്പായും വിശ്വസിക്കുന്നു. അതിൽ ഒന്ന് ശരീഅത്ത് അഥവാ ന്യായപ്രമാണത്തോടുകൂടിയ വചനങ്ങളാണ്. മറ്റൊന്ന് വ്യാഖ്യാനവും മാർഗദർശനങ്ങളുമാണ്. അതായത് അതുമുഖേന ന്യായപ്രമാണം വ്യാഖ്യാനിക്കപ്പെടുകയും അതിന്റെ യഥാർഥ വിവക്ഷ വിവരിക്കുകയും യഥാർഥ മാർഗത്തെക്കുറിച്ച് ജനങ്ങളുടെ ശ്രദ്ധ ക്ഷണിക്കുകയും ചെയ്യുന്നു. ആ ന്യായപ്രമാണത്തെക്കുറിച്ച് പ്രസ്തുത ദൈവസന്ദേശവാഹകൻ മുഖേനയോ അതിന് മുമ്പ് മറ്റേതെങ്കിലും ദൈവസന്ദേശവാഹകൻ മുഖേനയോ ലോകത്തിന് പറഞ്ഞുകൊടുത്തിട്ടുള്ളതാണെങ്കിലും ശരി. ദൈവികസംബോധനയുടെ(ഇൽഹാമിന്റെ) വേറൊരു ഇനം ഉറപ്പും ദൃഢവിശ്വാസവും ഉണ്ടാക്കുകയാണ്. മറ്റൊരു ഇനം ഇൽഹാം സ്നേഹപ്രകടനത്തെ മുൻനിർത്തിയുള്ളതാണ്. വേറൊന്ന് മുന്നറിയിപ്പിനുവേണ്ടിയുള്ളതാണ്. ഇത്തരം ഇൽഹാം നിഷേധികൾക്കും ബഹുദൈവവിശ്വാസികൾക്കുമേലും അവതരിക്കാറുണ്ട്. ഈ ലോകത്തിനുള്ള ന്യായപ്രമാണം വിശുദ്ധഖുർആനിൽ അവസാനിച്ചിരിക്കുന്നുവെന്നതാണ് ഞങ്ങളുടെ ദൃഢവിശ്വാസം.

## തിരുനബി (സ)

മുഹമ്മദ് റസൂലുല്ലാഹ്(സ) ന്യായപ്രമാണവാഹകരിലെ അവസാന കണ്ണിയാണെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. മാത്രമല്ല, വിശുദ്ധ ഖുർആനു ശേഷം യാതൊരുവിധ ന്യായപ്രമാണ ഗ്രന്ഥവും അല്ലാഹുവിൽ നിന്ന് അവതരിക്കുകയില്ലെന്നും റസൂൽ കരീം(സ)നു ശേഷം പുതിയ ന്യായപ്രമാണവുമായോ ഇല്ലാതാക്കിയ നിയമം പുതിയ തരത്തിൽ സ്ഥാപിക്കാനോ ഒരു പ്രവാചകനും വരാവുന്നതല്ലെന്നും ഞങ്ങൾ വിശ്വസിക്കുന്നു. അതായത്, ഈ ന്യായപ്രമാണത്തിൽ എന്തെങ്കിലും കൂട്ടുകയോ ദുർബലപ്പെടുത്തപ്പെട്ട കഴിഞ്ഞകാല ആജ്ഞകൾ പുതിയ പ്രവാചകൻ മുഖേന സ്ഥാപിക്കപ്പെടുകയോ ചെയ്യുന്നതല്ല.

## പ്രവാചകന്മാർ

അല്ലാഹു, തന്റെ സന്ദേശം വഹിക്കാനും ജനങ്ങൾക്ക് മാതൃക യാകാനും കഴിവുള്ള വ്യക്തികളെ തന്റെ വചനങ്ങൾ മുഖേന ശ്രേ ഷ്ഠരാക്കി ലോകത്തിന്റെ മാർഗദർശനത്തിനുവേണ്ടി സമയാ സമയങ്ങളിൽ നിയോഗിച്ചുകൊണ്ടിരുന്നുവന്ന് ഞങ്ങൾ ദൃഢ മായും വിശ്വസിക്കുന്നു. ചിലപ്പോൾ അവരിൽ ചിലർ ന്യായ പ്രമാണവുമായിട്ടായിരുന്നു ലോകത്ത് വന്നത്. ചിലപ്പോൾ കേ വലം സന്മാർഗ സന്ദേശവുമായി വന്നിരുന്നു. അതായത് അവ ർക്ക് പുതിയ കൽപ്പനകളുള്ള സന്ദേശങ്ങൾ ലഭിച്ചിരുന്നില്ല.

## ശരീഅത്തില്ലാത്ത പ്രവാചകൻ

രണ്ടാമത്തെ ഗണത്തിലുള്ള പ്രവാചകന്മാർ അതായത് അവർ ന്യായപ്രമാണമില്ലാതെയാണ് വരുന്നത്. മുൻന്യായപ്രമാണ ത്തെ വ്യാഖ്യാനിക്കാനും വിവരിക്കാനും പ്രവാചകന്മാർ ആഗ തരാകുമെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. അവർ വരുന്നത്, ഭിന്നി പ്പ് ഉണ്ടാവുകയും ആത്മീയതയിൽ നിന്നും അല്ലാഹുവിൽ നിന്നുമുള്ള അകൽച്ചയുണ്ടാവുകയും ഭയഭക്തിയുടെ ശോ ഷണവും നന്മയുടെ തിരോഭാവവും ന്യായപ്രമാണത്തിന്റെ ശരി യായ വിവക്ഷ നൽകാനുള്ള യോഗ്യത അക്കാലത്തുള്ള ജന ങ്ങളിൽ നിന്ന് ഇല്ലാതാകുകയും ചെയ്യുമ്പോഴാണ്. ഏതെങ്കിലും കാര്യത്തെക്കുറിച്ച് ജനങ്ങൾ വിവക്ഷ അന്വേഷിച്ചാൽ എത്രമാ ത്രം അഭിപ്രായഭിന്നത ഉണ്ടാകുമെന്നു വെച്ചാൽ ഇന്ന വിവ ക്ഷയാണ് ശരിയാണെന്ന കാര്യത്തിൽ ആർക്കും ഉറപ്പോ സംതൃ പ്തിയോ ഉണ്ടാകുന്നതല്ല. അല്ലാഹുവിന്റെ ശക്തിയും കഴിവും ജനങ്ങളുടെ ദൃഷ്ടിയിൽ നിന്ന് മറയുകയും അവന്റെ അസ്തിത്വം കഥകളിലും നിവേദനങ്ങളിലും പരിമിതമാകുകയും അവന്റെ പുതുപുത്തൻ തേജസ്സ് ലോകത്ത് വരാതാകുകയും ചെയ്യു മ്പോൾ അല്ലാഹു പ്രവാചകന്മാരെ അയക്കുന്നു. ദൈവദത്തമായി തങ്ങൾക്കു ലഭ്യമാകുന്ന ന്യായപ്രമാണത്തിന്റെ ശരിയായ വിശ ദീകരണങ്ങൾ അവർ ജനങ്ങളിലേക്കെത്തിക്കുകയും അവർ ന വംനവങ്ങളായ ദൃഷ്ടാന്തങ്ങൾ മുഖേന അല്ലാഹുവിന്റെ തേ ജസ്സ് ലോകത്ത് പ്രകടമാക്കുകയും ചെയ്യുന്നു. അങ്ങനെ നി

ർത്ഥകമായ പരമ്പരാഗത വിശ്വാസം ദൃഢവും ഉറപ്പുമുള്ള സ്ഥാനം കൈവരിക്കുന്നു.

## പ്രവാചകന്മാരുടെ ആഗമനം

ഉമ്മത്തിന്റെ പരിഷ്കരണത്തിനും സമുദ്ധാരണത്തിനുംവേണ്ടി ആവശ്യമായി വരുമ്പോഴെല്ലാം അല്ലാഹു പ്രവാചകന്മാരെ അയച്ചുകൊണ്ടിരിക്കുമെന്ന് ഞങ്ങൾ ദൃഢമായി വിശ്വസിക്കുന്നു. നബി(സ)യുടെ അധ്യാപനങ്ങൾ പുസ്തകതാളുകളിൽ ഉണ്ടായിരിക്കുമെങ്കിലും ഹൃദയങ്ങളിൽനിന്ന് നഷ്ടപ്പെടുകയും ഈമാനും(വിശ്വാസം) യഖീനും(ദൃഢജ്ഞാനം) കാർത്തിക നക്ഷത്രത്തിലേക്ക് ഉയരുകയും ചെയ്യുന്ന ഘട്ടത്തിൽ വിശുദ്ധ ഖുർആന്റെ യാഥാർഥ്യം ജനങ്ങൾക്ക് വെളിപ്പെടുത്തിക്കൊടുക്കാനും അവരുടെ വിശ്വാസം ഊർജസ്വലമാക്കാനും തിരുനബി(സ)യുടെ തന്നെ ഉമ്മത്തിൽ നിന്ന് ഒരു വ്യക്തി ആഗതരാകുമെന്ന വിശുദ്ധഖുർആന്റെയും തിരുഹദീസുകളിലെയും പ്രവചനം ഈ കാ ലഘട്ടത്തെക്കുറിച്ചാണെന്നും ഞങ്ങൾ വിശ്വസിക്കുന്നു.

## വാഗ്ദത്ത മസീഹ് അലയ്ഹിസ്സലാം

ആ വാഗ്ദാനം ചെയ്യപ്പെട്ട വ്യക്തി ആഗതരായിരിക്കുന്നുവെന്ന് ഞങ്ങൾ ഉറപ്പായും വിശ്വസിക്കുന്നു. അദ്ദേഹത്തിന്റെ പേര് മിർസാ ഗുലാം അഹ്മദ് സാഹിബ് ഖാദിയാനി എന്നാകുന്നു. ഞങ്ങൾ റസൂൽ കരീം(സ)ന്റെ നിർദ്ദേശങ്ങളുടെയും മുൻകാലപ്രവാചകന്മാരുടെ പ്രവചനങ്ങളുടെയും അടിസ്ഥാനത്തിൽ അദ്ദേഹം വാഗ്ദത്ത മസീഹ് (മസീഹ് മൗഊദ്) ആണെന്നും അദ്ദേഹം മുഖേന അല്ലാഹു ദജ്ജാലീ ഫിത്നയെ ഉന്മൂലനം ചെയ്യുമെന്നും ദൃഢമായും വിശ്വസിക്കുന്നു. അദ്ദേഹം മുസ്ലിംകളുടെ പരിഷ്കരണത്തിനുള്ള വാഗ്ദത്ത ഇമാം മഹ്ദിയും കൃഷ്ണനും മറ്റു വ്യത്യസ്ത സമുദായങ്ങളിൽ വന്നിട്ടുള്ള ആത്മീയഗുരുക്കളുടെ പ്രതിച്ഛായയും ആകുന്നു. ആ പേരുകളിലാണ് അദ്ദേഹം പ്രസ്തുത സമുദായങ്ങളെ ഇസ്ലാമിലേക്ക് ക്ഷണിക്കുക. അദ്ദേഹം മുഖേന അല്ലാഹു ഇസ്ലാമിക പ്രചാരണം പൂർത്തിയാക്കുന്നതാണ്, പൂർത്തിയാക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്നു.

## ദൈവ നിയോഗിതനെ അംഗീകരിക്കൽ

അല്ലാഹുവിൽ നിന്ന് നിയോഗിതനാകുന്ന വ്യക്തിയെ വിശ്വസിക്കേണ്ടതും അദ്ദേഹത്തെ സഹായിക്കേണ്ടതും അദ്ദേഹത്തിന്റെ ജമാഅത്തിൽ ഉൾപ്പെടേണ്ടതും അനിവാര്യമാണെന്നും ഞങ്ങൾ ദൃഢമായും വിശ്വസിക്കുന്നു. അല്ലാത്തപക്ഷം, അല്ലാഹുവിൽ നിന്ന് നിയോഗിക്കപ്പെടുന്നവരുടെ ആഗമനോദ്ദേശ്യം വ്യർഥമാകുന്നതാണ്. നബിയോടുള്ള എതിർപ്പ് അക്കാലത്തുള്ള പ്രമാണിമാരിൽ നിന്ന് ഉണ്ടാകേണ്ടതും അനിവാര്യമാണെന്ന് വിശുദ്ധഖുർആനിൽ നിന്ന് വ്യക്തമാണ്. ദൈവനിയോഗിതന്റെ ജമാഅത്തിൽ ഉൾപ്പെടേണ്ടത് അനിവാര്യമല്ലെങ്കിൽ ഒരു അവശ്യകാര്യത്തിനല്ലാതെ മുഴുവൻ ലോകത്തിന്റെയും എതിർപ്പ് എന്തിനാണ് സ്വരുക്കൂട്ടുന്നത്? അപ്പോഴാണല്ലോ ആ ദൈവനിയോഗിതനെ പിന്തുണക്കുകയും അദ്ദേഹത്തിന്റെ ജോലിയെ വിപുലപ്പെടുത്തുകയും ചെയ്യാതെ ദൈവാഭീഷ്ടം സ്വായത്തമാക്കാൻ കഴിയില്ലെന്ന് ബോധ്യം വരുകയും ആ ലക്ഷ്യത്തിനു വേണ്ടി ഒരു ജമാഅത്ത് മുന്നോട്ടു വരുകയും ചെയ്യുന്നത്. ചുരുക്കത്തിൽ അവർ ലോകത്തിലെ ഏറ്റവും ശക്തമായ എതിർപ്പ് -അതിനേക്കാൾ വലിയ ഒരു എതിർപ്പും ഉണ്ടാകാനില്ല- ദൈവാഭീഷ്ടത്തിനു വേണ്ടി സഹിക്കാൻ തയ്യാറാകുന്നു.

## ദു:ആ അഥവാ പ്രാർഥന

അല്ലാഹു പ്രാർഥനകൾ സ്വീകരിക്കുന്നുവെന്ന് ഞങ്ങൾ ഉറപ്പായും വിശ്വസിക്കുന്നു.

## രക്ഷാ ശിക്ഷകൾ

മനുഷ്യൻ മരണപ്പെട്ടതിനു ശേഷം അവന്റെ കർമങ്ങൾക്ക് അനുസൃതമായാണ് അല്ലാഹു അവനോട് പെരുമാറുന്നുതെന്ന് ഞങ്ങൾ ഉറച്ചു വിശ്വസിക്കുന്നു. ഈ ഘട്ടത്തെ ഖബ്റിന്റെ കാലം എന്ന് പറയുന്നു. എന്നാൽ അതിന്റെ വിവക്ഷ മണ്ണുകൊണ്ടുള്ള ഖബ്ർ അല്ല. മറിച്ച്, മരണപ്പെട്ടവരുടെ ആത്മാക്കൾ വെക്കപ്പെടുന്ന പ്രത്യേക ഇടമാണ് അതുകൊണ്ട് ഉദ്ദേശിക്കുന്നത്. ഈ ഖബ്റിന്റെ കാലഘട്ടം അവസാനിച്ചാലും രക്ഷാശിക്ഷകൾ ഉണ്ടാ

യിരിക്കും. പിന്നെ വലിയ പുനരുദ്ധാനത്തിന്റെ കാലം ആരംഭിക്കുന്നതാണ്.

## ദൈവാനുഗ്രഹം

അല്ലാഹുവിന്റെ റഹ്മത്ത് അഥവാ അനുഗ്രഹം എല്ലാ ഗുണവിശേഷത്തോടൊപ്പവും അതിന്റെ പ്രഭാവം വെളിപ്പെടുത്തുന്നുവെന്ന് ഞങ്ങൾ ഉറച്ചു വിശ്വസിക്കുന്നു. അവന്റെ മഹത്തായ അനുഗ്രഹത്തിനു കീഴിൽ അവസാനം ഒരു ദിവസം എല്ലാ മനുഷ്യവർഗങ്ങളും ഏതുതരം തിന്മയിലും ദോഷപ്രവൃത്തിയിലും ധിക്കാരത്തിലും നിഷേധത്തിലും ബഹുദൈവാരാധനയിലോ ദൈവനിഷേധത്തിലോ അകപ്പെട്ടവരായാലും അവരെ അവന്റെ അനുഗ്രഹം വലയം ചെയ്യുന്നതാണ്. ഒടുവിൽ മനുഷ്യസൃഷ്ടിപ്പിന്റെ ഘട്ടത്തിൽ അല്ലാഹു പറഞ്ഞ കാര്യം പൂർത്തിയാകുന്നതാണ്. അതായത്,

(51:57) وَمَا خَلَقْتُ الْجِنَّ وَالْإِنْسَ إِلَّا لِيَعْبُدُونِ ۝٥٧

എല്ലാവരും അവന്റെ അബ്ദ് ദാസന്മാരും അവനെ ഇബാദത്ത് (ആരാധന) ചെയ്യുന്നവരുമായി മാറുന്നതാണ്.

എല്ലാ ഓരോരുത്തരും അവനവന്റെ നിലയനുസരിച്ച് പ്രതിഫലം കരസ്ഥമാക്കുന്നതാണ്. ആരുടെയും ഒരു നന്മയും തിന്മയും പാഴാകുന്നതല്ല. അവസാനം നരകത്തിന്റെ ശൃംഖല ഇല്ലാതാകുമെങ്കിൽ പിന്നെ ശിക്ഷകൾ എന്തിനാണെന്ന് ചിന്തിക്കുന്നവൻ ബുദ്ധിഹീനനാണ്. ലോകത്ത് എല്ലാ ദിവസവും പലർക്കും ശിക്ഷ ലഭിക്കുകയും പിന്നീട് വിട്ടയക്കപ്പെടുകയും ചെയ്യുന്നു. എങ്കിലും അത് ശിക്ഷ എന്നു തന്നെയാണ് പറയപ്പെടുന്നത്. നരകശിക്ഷയാകട്ടെ അതിന്റെ കാലദൈർഘ്യത്തെ കുറിച്ച് ചിന്തിക്കുമ്പോൾ തന്നെ ഹൃദയം വിറകൊള്ളുന്നു. അല്ലാഹു അതിനെ വിശുദ്ധ ഖുർആനിൽ 'അബദ' എന്ന പദം കൊണ്ടാണ് പരാമർശിച്ചിട്ടുള്ളത്. അതായത് ശാശ്വതം. അത് അവസാനിക്കാത്തതായിരിക്കുമെന്ന് മനസ്സിലാക്കുക എന്ന് സാരം. എന്നിരിക്കെ, ആർക്കാണ് ഇത്രയും നീണ്ട ശിക്ഷ സഹിക്കാൻ കഴിയുക? അല്ലാഹുവിനെ ധിക്കരി

ക്കുന്ന ഒരുവന്റെ സഹോദരൻ ദൈവസാമീപ്യത്തിൽ മുന്നേറുകയും ശീഘ്രഗതിയിൽ ആത്മീയതയിൽ പുരോഗമിക്കുകയും ചെയ്യുമ്പോൾ അവൻ തന്റെ പാപപങ്കിലമായ ആത്മാവിനെ നരകാഗ്നിയിൽ എരിച്ച് ശുദ്ധീകരിച്ചുകൊണ്ടിരിക്കുന്നതിനേക്കാളും വലിയ എന്ത് ശിക്ഷയാണ് വേണ്ടത്? ഏതെങ്കിലും കുതിരപ്പന്തയക്കാരനോട് ചോദിച്ചു നോക്കിയാലറിയാം, ഓടുന്നതിന്നിടയിൽ തടയുകയും പിന്നീട് വിട്ടയക്കുകയും ചെയ്യുമ്പോൾ എത്രമാത്രം ദു:ഖമുണ്ടാകുമെന്ന്.

## ദൈവദർശനം

മനുഷ്യന്റെ ആത്മാവ് പുരോഗതി പ്രാപിച്ച് അതിന്റെ കഴിവുകൾ നിലവിലുള്ള കഴിവുകളെ അപേക്ഷിച്ച് എത്രമാത്രം അധികരിക്കുമെന്നാൽ അത് മറ്റൊരു അസ്തിത്വമെന്നു പറയപ്പെടാറാകും വിധം ആയിത്തീരുമെന്നും ഞങ്ങൾ ഉറപ്പായും വിശ്വസിക്കുന്നു. എങ്കിലും അത് ഈ ആത്മാവിന്റെ തന്നെ വളർച്ച ആയതിനാൽ ഈ ലോകത്ത് അതിന് നൽകപ്പെട്ട നാമം തന്നെയായിരിക്കും ഉണ്ടായിരിക്കുക. അത് യഥാർഥ ദർശനമല്ലെങ്കിൽ തന്നെയും ഈ ലോകത്തെ അപേക്ഷിച്ച് ദർശനമെന്നും ഈ ലോകം അതിനെ അപേക്ഷിച്ച് ഹിജാബ് അഥവാ മറ എന്നും പറയപ്പെടാൻ അർഹമായിരിക്കും. ആ സമയത്ത് അവന്റെ ആത്മാവ് അല്ലാഹുവിന്റെ തേജസ്സ് കാണാനും ദർശനം ലഭിക്കാനും യോഗ്യമായിത്തീരുന്നതാണ്.

## പ്രവാചകത്വത്തിന്റെയും ദിവ്യബോധനത്തിന്റെയും ശൃംഖല തുടരുന്നു

ഞങ്ങൾക്ക് ജനങ്ങളുമായുള്ള അഭിപ്രായവ്യത്യാസം, അവർ മനസ്സിലാക്കുന്നത് നുബുവ്വത്ത് അഥവാ പ്രവാചകത്വത്തിന്റെ ശൃംഖല കേവലം യഹൂദികളിലേക്ക് മാത്രം പ്രത്യേകപ്പെട്ടിരിക്കുന്നുവെന്നാണ്. വിശുദ്ധ ഖുർആനിലെ നിരവധി ആയത്തുകൾ ഉണ്ടായിരിക്കെ അവർ മറ്റെല്ലാ സമൂഹങ്ങളെയും അല്ലാഹുവിൽ നിന്നും പ്രവാചകന്മാരിൽ നിന്നും ഒഴിവാക്കപ്പെട്ടവരാണെന്ന് കരുതുന്നു. പിന്നെ ഞങ്ങൾക്ക് അവ

രുമായുള്ള മറ്റൊരു അഭിപ്രായ വ്യത്യാസം, അവരുടെ വീക്ഷണം അല്ലാഹു നബി(സ)തിരുമേനിയുടെ ആഗമനത്തിനു ശേഷം എല്ലാത്തരം ദിവ്യവാണികളും അവസാനിപ്പിച്ചിരിക്കുന്നു വെന്നാണ്. യഥാർഥത്തിൽ ശരീഅത്ത് അഥവാ ന്യായപ്രമാ ണമാകുന്ന ബോധനമൊഴികെ മറ്റൊന്നും നിലച്ചുപോകേണ്ട കാരണമൊന്നുമില്ല. ശരീഅത്ത് സമ്പൂർണമാണെന്നു കരുതി സന്മാർഗത്തിന്റെയും വിശദീകരണത്തിന്റെയും ദിവ്യബോധന ത്തിന്റെ ആവശ്യകത ഇല്ലാതാകുന്നില്ല. മറിച്ച് അതിന്റെ ആവശ്യം വർദ്ധിക്കുകയാണ് ചെയ്യുന്നത്. കാരണം, ശരീഅത്താകുന്ന ബോധനങ്ങൾ വരാമെങ്കിൽ കഴിഞ്ഞകാല ശരീഅത്തുകൾ മറ ഞ്ഞിരിക്കുന്നതിൽ അസാംഗത്യമൊന്നുമില്ല. എന്നാൽ ശരീ അത്ത് അവസാനിക്കുകയാണെങ്കിൽ ആ ശരീഅത്ത് വിശദീക രിക്കേണ്ട ആവശ്യം ഏറെയുണ്ട് താനും. അല്ലാത്തപക്ഷം സന്മാർഗത്തിന്റെ യാതൊരു വഴിയും അവശേഷിക്കുന്നതല്ല. ഇനി മനുഷ്യന് വിശദീകരിക്കാമെന്നാണ് പറയുന്നതെങ്കിൽ പ്രസ്തുത വ്യാഖ്യാനങ്ങളിൽ എത്രമാത്രം ഭിന്നതകളുണ്ടെന്നാ ൽ ഓരോ തഫ്സീറിലും അനേകം വൈരുദ്ധ്യങ്ങൾ കാണാൻ കഴിയും. ദൈവിക വചനങ്ങൾ ദൃഢജ്ഞാനത്തിനും ഉറപ്പിനും വേണ്ടിയാണ് വരുന്നത്. മതപരമായ കാര്യങ്ങളിലും സംശ യങ്ങളാണെങ്കിൽ എങ്ങനെയാണ് മോക്ഷം സിദ്ധിക്കുക?

## മുഹമ്മദിയ്യാ ഉമ്മത്തിൽ നിന്നുള്ള ദൈവനിയോഗിതൻ

ഇനി ഞങ്ങൾക്ക് മറ്റുള്ളവരുമായുള്ള അഭിപ്രായ ഭിന്നത, അവർ മനസ്സിലാക്കുന്നത് ഈ കാലഘട്ടത്തിന്റെ പരിഷ്കരണത്തിനു വേണ്ടി മൂസാ നബിയുടെ ഉമ്മത്തിൽ പെട്ട മസീഹിനെ ആകാ ശത്തുനിന്ന് ഇറക്കുമെന്നാണ്. ഞങ്ങൾ പറയുന്നു, പുറമേ നി ന്ന് ആളെ കൊണ്ടുവരുന്നത് നബി(സ)യെ ഇകഴ്ത്തലാണ്. തിരുനബി(സ)യുടെ ശിഷ്യന്, തിരുനബിയിൽ നിന്ന് അനു ഗ്രഹം സിദ്ധിച്ച വ്യക്തിക്ക് ഉമ്മത്തിനെ പരിഷ്കരിക്കാൻ കഴി യുമെങ്കിൽ പുറമേ നിന്ന് ആളെ കൊണ്ടുവരേണ്ട ആവശ്യ മെന്താണ്? യഥാർഥത്തിൽ ഇനി (പുറമേ നിന്ന്) അത്തരം

ആൾ വരേണ്ട കാര്യമില്ല. ദീൻ സമ്പൂർണമാക്കപ്പെട്ടിരിക്കുന്നു, ഇനി മുഹമ്മദിയ്യാ ഉമ്മത്തിൽ നിന്ന് അല്ലാതെ അത്തരം ഒരു ദിവ്യാത്മാവിന്റെ ആവശ്യമില്ല.

## പരിഷ്കർത്താവിന്റെ ആവശ്യകത

മറ്റുള്ളവരുമായിട്ടുള്ള ഞങ്ങളുടെ മറ്റൊരു അഭിപ്രായ വ്യത്യാസം, ഞങ്ങൾ വിശ്വസിക്കുന്നത് ദൈവനിയോഗിതർ ആഗതരാകുന്നത് ശരീഅത്ത് കൊണ്ടുവരാൻ മാത്രമല്ല, മറിച്ച് നേരത്തെ പറഞ്ഞതു പോലെ ദൈവിക വചനങ്ങളുടെ ശരിയായ വ്യാഖ്യാനവും ദൃഢജ്ഞാനവും ദൃഢവിശ്വാസവും ഉണ്ടാക്കുകയും തന്റെ മാതൃക മുഖേന ജനങ്ങളെ സമുദ്ധരിക്കുകയും ദൈവനിയോഗിതന്റെ ജോലിയാണ്. ശരീഅത്ത് ലഭിച്ചതുകൊണ്ടു മാത്രം ഈ ആവശ്യം പൂർത്തിയാക്കപ്പെടുന്നില്ല. മുഹമ്മദിയ്യാ ഉമ്മത്തിൽ യാതൊരു വിധ കുഴപ്പങ്ങളും ഉണ്ടാകുന്നില്ലെങ്കിൽ മാത്രമേ നബി(സ)ക്കു ശേഷം പ്രവാചകന്റെ ആവശ്യകത അസ്ഥാനത്താവുകയുള്ളൂ. എന്നാൽ അൽപമൊന്ന് കണ്ണ് തുറന്നു നോക്കിയാൽ ആർക്കും നാലുപാടും കുഴപ്പങ്ങൾ മാത്രമേ കാണാൻ കഴിയൂ. എന്നിരിക്കെ നബി(സ)ക്കു ശേഷം ഉമ്മത്തിൽ രോഗങ്ങളുണ്ടാകുമെങ്കിലും നബി(സ)ക്കുശേഷം അതിനുള്ള വൈദ്യൻ ഉണ്ടാകാൻ പാടില്ലെന്ന് പറയുന്നത് എത്രമാത്രം ആശ്ചര്യാവഹവും ബുദ്ധിശൂന്യതയുമാണ്. രോഗമുണ്ടാകുമെങ്കിൽ വൈദ്യനും ഉണ്ടാകുന്നതാണ്. വൈദ്യൻ ഉണ്ടാകാൻ പാടില്ലെങ്കിൽ രോഗവും ഉണ്ടാകരുതായിരുന്നു. പക്ഷേ മുസ്‌ലിംകളിലെ മതപരവും ധാർമികവും ആത്മീയവുമായ ദൗർബല്യങ്ങൾ ഇപ്പോൾ ഏത് അന്ധനും മനസ്സിലാക്കാൻ കഴിയുന്നതാണ്.

## വിശുദ്ധ ഖുർആന്റെ ഉൾസാരം

ഇനി മറ്റുള്ളവരുമായുള്ള ഞങ്ങളുടെ അഭിപ്രായഭിന്നത, ഞങ്ങൾ ഉറപ്പായും വിശ്വസിക്കുന്നത്, വിശുദ്ധ ഖുർആന്റെ ഉൾസാരവും അർഥങ്ങളും എപ്പോഴും വെളിപ്പെട്ടുകൊണ്ടിരിക്കുമെന്നാണ്. പക്ഷേ ഞങ്ങളുടെ എതിരാളികൾ പറയുന്നു; എല്ലാ ജ്ഞാനങ്ങളും കഴിഞ്ഞകാല ആളുകളിൽ അവസാനി

ച്ചുപോയിരിക്കുന്നു. അതായത് നഊദുബില്ലാഹ് അത്, ഇറച്ചി മുഴുവനും പിച്ചിയെടുത്ത എല്ല് പോലെയായത്രെ. ഭൗതികലോകത്തിന്റെ മറക്കുള്ളിൽ നിന്ന് പുതിയ ജ്ഞാനങ്ങൾ നിർഗമിക്കുമെങ്കിലും അല്ലാഹുവിന്റെ കലാമിൽ നിന്ന് പുതിയൊരു വിജ്ഞാനവും ഉണ്ടാവുകയില്ല എന്ന് പറയുന്നത് എത്രമാത്രം വിചിത്രമാണ്-?

## അല്ലാഹു പ്രാർഥനകൾ സ്വീകരിക്കുന്നു

മറ്റുള്ളവരുമായുള്ള ഞങ്ങളുടെ വേറൊരു അഭിപ്രായ ഭിന്നത, ഞങ്ങൾ ദൃഢമായും വിശ്വസിക്കുന്നത് അല്ലാഹു മുഅ്മിനീംകളുടെ പ്രാർഥനകൾ സ്വീകരിക്കുന്നുവെന്നാണ്, പക്ഷേ അവർ ഇക്കാര്യങ്ങളെ പരിഹസിക്കുന്നു.

## ദൃഷ്ടാന്തങ്ങൾ

അല്ലാഹു വിശുദ്ധ ഖുർആനിൽ പറഞ്ഞിട്ടുള്ള നിബന്ധനകൾക്കനുസൃതമായി തന്റെ ദൃഷ്ടാന്തങ്ങൾ ഇന്നും പ്രകടമാക്കുന്നുവെന്ന് ഞങ്ങൾ ദൃഢമായും വിശ്വസിക്കുന്നു. എന്നാൽ ഞങ്ങളുടെ എതിരാളികളിൽ രണ്ട് വിഭാഗമുണ്ട്. ഒരു കൂട്ടർ പറയുന്നു; വിദ്യാസമ്പന്നമായ ഇക്കാലത്ത് ഇത്തരം കാര്യങ്ങൾ പറയരുത്. മറ്റേ വിഭാഗം പറയുന്നു; അല്ലാഹുവിന്റെ ദിവ്യശക്തിപ്രകടനം അവൻ താൻ തന്നെ നിശ്ചയിച്ചിട്ടുള്ള നിയമങ്ങൾ ലംഘിക്കുമ്പോഴും തന്റെ നടപടിക്രമങ്ങൾക്ക് എതിരാകുമ്പോഴുമാണ് സംഭവിക്കുകയത്രെ! അതുകൊണ്ട് തന്നെ അല്ലാഹു താൻ ചെയ്യില്ലെന്നു പറഞ്ഞ സംഗതികൾ ലോകത്ത് പ്രകടമായി കാണാൻ അവർ ആഗ്രഹിക്കുന്നു. ഇവർ പണ്ഡിതന്മാരെന്ന് പറയപ്പെടുന്നുവെങ്കിലും അത്തരം കാര്യങ്ങളാണ് പറയുന്നത്. അല്ലാഹു എല്ലാത്തിനും കഴിവുള്ളവനായതുകൊണ്ട് (നഊദുബില്ലാഹ്) കള്ളം പറയാനും കഴിവുള്ളവനാണ് പോലും! യഥാർഥത്തിൽ കള്ളം പറയുക എന്നത് ദൗർബല്യത്തിന്റെ ലക്ഷണമാണെന്ന് അവർ മനസ്സിലാക്കുന്നില്ല. ഇവരുടെ പക്കൽ കഴിവ് എന്നതിന് വിചിത്രമായ തെളിവുകളാണുള്ളത്, അതുകൊണ്ട് അവൻ ദൗർബല്യമുള്ളവനാണ് കഴിവുള്ളവനല്ലത്രെ.

## ഇസ്‌ലാമിന്റെ പുരോഗതി

അതുപോലെതന്നെ ഇനി മറ്റുള്ളവരുമായുള്ള ഞങ്ങളുടെ അഭിപ്രായ ഭിന്നത, ഇവർ തങ്ങളുടെ അജ്ഞത നിമിത്തം ധരിച്ചു വശായിരിക്കുന്നത് അല്ലാഹു മുസ്‌ലിംകളെ കൈവിട്ടെന്നും ഇസ്‌ലാമിനെ മറന്നുപോയെന്നും അതുകൊണ്ട് പുരോഗതി പ്രാപിക്കാൻ ശരീഅത്തിനേയും അതിന്റെ മാർഗദർശനങ്ങളെയും പരിഗണിക്കാതെ പരിശ്രമിച്ചുകൊണ്ടിരിക്കണമെന്നുമാണ്. പക്ഷേ ഞങ്ങൾ ഉറച്ചു വിശ്വസിക്കുന്നത്, അല്ലാഹു തന്നെയാണ് നേരത്തേയും ഇസ്‌ലാമിനെ നിലനിർത്തിയത്, ഇനിയും അവൻ തന്നെ നിലനിർത്തുമെന്നാണ്. അവന്റെ വാഗ്ദാനങ്ങൾ ഉള്ളതിനാൽ ഞങ്ങൾ നിരാശരുമല്ല.

## പുനരുദ്ധാനം അഥവാ മരണാനന്തര ജീവിതം

ഇനി മറ്റുള്ളവരുമായുള്ള ഞങ്ങളുടെ അഭിപ്രായഭിന്നത; ഞങ്ങൾ മരണാനന്തര ജീവിതത്തെത്തെക്കുറിച്ച് ഉറച്ചു വിശ്വസിക്കുന്നത്, ആ ജീവിതത്തിൽ മനുഷ്യൻ പുതിയ ശക്തികളുമായി ഉയർത്തെഴുന്നേൽപ്പിക്കപ്പെടുമെന്നാണ്. അത് ഈ ആത്മാവിൽ നിന്നും ഈ മനുഷ്യന്റെ ചില കണികകളിൽ നിന്നും വളർന്ന് ആ അവസ്ഥ സ്വായത്തമാക്കുന്നതാണ്. എന്നാൽ ഇതേ ഭൗതിക കണികകളും ശരീരവുമല്ല അവിടെ പോകുന്നത്. പക്ഷേ ഈ വിശ്വാസം കാരണം ഞങ്ങൾ ശാരീരികമായ ഉയർത്തെഴുന്നേൽപ്പ് അംഗീകരിക്കുന്നില്ലെന്ന് ഞങ്ങളുടെ എതിരാളികൾ പറയുന്നു.

## സ്വർഗത്തിലെ അനുഗ്രഹങ്ങൾ

വിശുദ്ധ ഖുർആനിൽ വിവരിച്ച അതേപടി സ്വർഗീയ അനുഗ്രഹങ്ങൾ വെളിപ്പെടുമെന്ന് ഞങ്ങൾ ഉറപ്പായും വിശ്വസിക്കുന്നു. എന്നാൽ അത് അവിടെയുള്ള ലോകം തന്നെ ഒന്ന് വേറെ ആയതിനാൽ ഈ ലോകത്തുള്ള പദാർഥങ്ങളുടെ സാധനങ്ങളല്ല അവിടെ ഉണ്ടായിരിക്കുക എന്നും ഞങ്ങൾ ഉറച്ചുവിശ്വസിക്കുന്നു. പക്ഷേ ഈ വിശ്വാസം കാരണം ഞങ്ങൾ സ്വർഗം അംഗീകരിക്കുന്നവരല്ലെന്ന് ഞങ്ങളുടെ എതിരാളികൾ പറയുന്നു.

## നരകം

നരകം ഒരു അഗ്നിയാണെന്ന് ഞങ്ങൾ ദൃഢമായും വിശ്വസിക്കുന്നു. എന്നാൽ അതോടൊപ്പം അത് ഈ ലോകത്തുള്ള അഗ്നിയുടെ തരത്തിലുള്ളതല്ലെന്നും മറിച്ച് അത് പലനിലക്കും ഈ അഗ്നിയിൽ നിന്ന് വ്യതിരിക്തമാണെന്നും ഞങ്ങൾ വിശ്വസിക്കുന്നു. അത് കാഠിന്യത്തിൽ ഇതിനേക്കാൾ ഭയാനകമാണ്. അത് മനുഷ്യന്റെ ഹൃദയത്തെ വിമലീകരിക്കാൻ പോന്നതാണ്. എന്നാൽ ഈ ലോകത്തുള്ള അഗ്നി ഹൃദയത്തെ ശുദ്ധീകരിക്കുന്നതല്ല. ഈ വിശ്വാസം കാരണം ഞങ്ങൾ നരകത്തെ അംഗീകരിക്കുന്നവരല്ലെന്ന് ഞങ്ങളുടെ എതിരാളികൾ പറയുന്നു.

## ശാശ്വത ശിക്ഷ

മനുഷ്യൻ തനിക്കുള്ള ശിക്ഷകൾ അനുഭവിച്ച് അവസാനം അവനെ നരകത്തിൽ നിന്ന് പുറത്തേക്ക് വരാനുള്ള യോഗ്യത നേടി സ്വർഗത്തിൽ പ്രവേശിപ്പിക്കപ്പെടുകയും എല്ലാവരും ഒടുവിൽ അല്ലാഹുവിന്റെ അനുഗ്രഹങ്ങൾക്ക് അവകാശികളായി തീരുകയും ചെയ്യുമെന്ന് ഞങ്ങൾ ഉറച്ചു വിശ്വസിക്കുന്നു. പക്ഷേ ഈ വിശ്വാസം കാരണം ഞങ്ങൾ ശാശ്വത ശിക്ഷ അംഗീകരിക്കുന്നവരല്ലെന്ന് ഞങ്ങളുടെ എതിരാളികൾ പറയുന്നു.

അല്ലാഹുവിന്റെ അനുഗ്രഹത്തെ ഒഴിവാക്കി ഇവരുടെ ശാശ്വതശിക്ഷകൊണ്ട് എന്താണ് ചെയ്യേണ്ടതെന്ന് ഞങ്ങൾക്ക് മനസ്സിലാകുന്നില്ല. .

## വിശുദ്ധ ഖുർആന്റെ വ്യാഖ്യാനം

ഈ അടിസ്ഥാനപരമായ കാര്യങ്ങളിലാണ് ഞങ്ങൾക്കും മറ്റുള്ളവർക്കും തമ്മിൽ അഭിപ്രായ ഭിന്നതയുള്ളത്. മേൽ അടിസ്ഥാനകാര്യങ്ങൾക്കു വിധേയമായി വിശുദ്ധ ഖുർആൻ വ്യാഖ്യാനത്തിൽ ഞങ്ങൾക്കും അവർക്കുമിടയിൽ ഒരു വലിയ ഭിന്നിപ്പ് ഉണ്ടായിരിക്കുന്നു. അവർ തങ്ങളുടെ ആത്മവിശ്വാസക്കുറവിനധിഷ്ഠിതമായി വിശുദ്ധ ഖുർആൻ വ്യാഖ്യാനിക്കുന്നു. പക്ഷേ ഞങ്ങൾ ഇൽഹാമിന്റെ വെളിച്ചത്തിൽ വിശുദ്ധ ഖുർആനെ നോക്കിക്കാണുന്നു. ***(അൽഫദ്ൽ പത്രം 14/05/1925 റബ്വ)***